# ശകുന്തള




ഗ്രന്ഥകർത്രി:

കെ. പി. കുഞ്ഞിലക്ഷ്മി അമ്മ

PUBLISHERS :

THE MANGALODAYAM LTD.,

TRICHUR.

# ശകുന്തള

## (പൂർവ്വഭാഗം)

സന്ധ്യാരാഗ പൊണപ്പൂശലേ, വാനിൽ
വന്തമസ്സിന്റെ വക്കത്തും

എന്തെന്നില്ലാത്തൊരാകർഷണീയ-
ബന്ധുരഭാവം പൂവിട്ടു.

ആ യാമിനിയിലാ വാനിൻ പ്രതി-
ച്ഛായയായ് മിന്നിയക്കാടും.

ഏതോ വാക്ചതുരി നിന്നുടൻ ശാന്ത-
മേദുരമൗനമാർന്നപോൽ

നിശ്ശബ്ദരമ്യമായ്പ്പരിസരം,
സത്ത്വസമ്പൂർണ്ണമാകിലും.

ചാഞ്ചല്യമാർന്നിടറി സഞ്ചാരം
പൂഞ്ചോലയ്ക്കു,മെന്താശ്ചര്യം!

തട്ടിനീക്കുന്നു തന്മാറിൽനിന്നും
പൊട്ടിക്കരയും വീചിയെ!

സ്വൈരസഞ്ചാരവിഘ്നമാണത-
സ്വൈരിണിയ്ക്കു സഹിക്കുമോ?

## ശകുന്തള

വെമ്പുകയാണവസാനമവ-
ളംബുധിപ്രാപ്തി നേടുവാൻ.

ഭാവഗർഭിതമാം നിശാമുഖ-
ത്തേതോ കൈ കരി തേങ്ങുന്നു;

മിന്നുന്നതുണ്ടോ മാറിലെന്നിട്ടും
പൊന്നൊളിത്താരകമൊന്നതാ!

വീഴുമോ താഴത്തേയ്ക്കു,താധാരം
പാഴ്നിഴൽപ്പാട്ടിലാണല്ലോ.

ചാരത്തജസ്രം മിന്നുന്നു ചന്ദ്രൻ
താരതൻപാദം കൂപ്പവേ

പങ്കിലനാകുമമ്പിളി മിഴി
ചിമ്മി,യോമൽ ചതിക്കുമോ?

ഉല്ലതാ ദേവി ചൂടിയ പൊന്നു-
പൂവ്വു മണ്ണിലെറിയുന്നു

ഒപ്പമപ്പൊഴുതിൻ നിശ്വാസ-
മപ്പൂട്ടിതളും വാട്ടില്ലേ?

ബുദ്ധിമുട്ടണം ലൗകികത്തിനായ്
നിത്യവുമാത്മസൗഖ്യമേ;

പാരിൻതൃപ്തിക്കായ് മർത്ത്യതേ നീ നിൻ
ചോരയും വാർത്തൊഴിക്കണം

# ശകുന്തള



ഗ്രന്ഥകർത്രി:

കെ. പി. കുഞ്ഞിലക്ഷ്മി അമ്മ



PUBLISHERS :

THE MANGALODAYAM LTD.,

TRICHUR.

എന്നാലുമതിൽ സ്വാത്മത്തിൻ പ്രാതൽ_
തന്നെയേകാനശക്ത നീ.

നീളുന്നു നിമിഷങ്ങളോരോന്നായ്—
മാന്ദ്യം കാലത്തിനില്ലല്ലോ.

വാനിൻ പതാകമാ മണിത്താര
വീണനേരത്താണങ്ങതാ,

മാലിനീതടസീമയിലൊരു
മാലതീകുഞ്ജഗർത്തത്തിൽ

ഗാഢപരിഷ്വംഗാത്സുകമാകും
മാതൃവക്ഷസ്സിനുള്ളവും;

ചുംബനാപരമാകുമമ്മതൻ
ചെഞ്ചുണ്ടിന്നണിമുദ്രയും;

മായുകയല്ല, മങ്ങിയുമില്ലാ_
ത്താക്കോമൾപ്പൊന്നപ്പൂന്തനു

മന്ദഹാസാഞ്ചിതാസ്യം നിദ്രയിൽ
മിന്നി മേവുന്നു പുൽത്തട്ടിൽ!

അന്തമററ വാനററുപാർക്കുന്നു
പൊന്താരകളാം കൺകളാൽ.

മന്ദപവനൻ താലോലിക്കുന്നു;
മന്നാ മൈ തടവീടുന്നു.

ശകുന്തള

ദിവ്യമാം ഹാർദ്ദപ്രേമത്തിൻപര–
നിർവൃതിയോ ഈ മഞ്ജിമ?

തെന്നലിലാത്തുലയുമമ്മുടി
ചിന്നും ഫാലശ്രീ, എന്നല്ല,

പേർത്തും ചിമ്മിയ കൺകളും പൊന്നിൽ
വാർത്ത ഗണ്ഡവും ചെഞ്ചുണ്ടും

മൈ മലരൊന്നൊട്ടു ചായ്ച്ചുതൻ ശിര–
സ്സേവം കിടപ്പും കൺപാറും

മന്മനമേ, നീ വെമ്പിടാതെല്ലാമൊന്നാ–
കണ്ടെണീയുണർന്നീടട്ടെ!

* * *

ഇന്ദ്രദിങ്മുഖതാങ്കിതമായി–
ല്ലിന്നിതേവരെക്കാല്യശ്രീ:

ആരിങ്ങടക്കം തേജസ്വി? ഭാസ്വാൻ
പാരിലേയ്ക്കിന്നിറങ്ങിയോ?

ഇല്ലില്ല തപഃസാഫല്യമാന്ന–
തല്ലി, തദീയപ്രാഭവം!

പക്ഷികൾ നോക്കിക്കാത്തീടുവതാ–
മക്ഷയഭാസ്സു കാണവേ

തൽക്ഷണം ചിന്താസ്തബ്ധരായ് ആരാ–
ദീശപരാ, ഉഷേ! കൂപ്പുകൈ!

പ്രാക്തനബന്ധങ്ങൾവെച്ചാൽ സത്വ–
മാത്രം ഭിന്നമാസ്യത്തിലും

സ്വത്വം രാജസശ്രീ ചേർത്തു, കണ്വൻ
പുത്രിയായ് കണ്ടു കുഞ്ഞിനെ.

അന്യഥാ ഭാവിജന്മനിയാമകങ്ങളോ–
ക്കന്യകർത്തവ്യമെന്തിതിൽ?

*　　　*　　　*

മഞ്ഞുപുതപ്പിട്ടുന്ന പുൽമെത്ത
തന്നിൽക്കണ്ടൊരാക്കുഞ്ഞാരോ?

ചീർത്തൊരസൂയ പൊറാതാമസൂ–
യാർത്ഥമാമനൈശ്വര്യം;

രണ്ടപരാധമൊത്തതിൽനിന്നു–
മുണ്ടായൊരാത്മസംശുദ്ധി;

വൻതപോഭംഗപങ്കത്തിൽനിന്നു
പൊന്തിയ നറുംതാമര;

മേനകാവിശ്വാമിത്രരിൽ പുഷ്പ–
ബാണനാണ്ട വിജയശ്രീ;

ഭാരതത്തിൻ പ്രതിഷ്ഠയ്ക്കായ് ജന്മ–
ഭാരം വഹിച്ച ദൈവതം;

കാളിദാസസൽക്കാവ്യദ്യോവിങ്കൽ–
പ്പാലൊളിതൂകും പൊങ്കതിർ;

## ശകുന്തള

ആശ്രമത്തിങ്കൽനിന്നു താഴ്ന്നൂഴി-
ക്കാശ്രയമേകിപ്പൊങ്ങിയ
പക്ഷജീവിതത്തിന്നിളപ്പമാ-
മിക്കതന്നീശകാരുണ്യാൽ
വന്യശകുന്തരക്ഷയാൽ പിന്നി-
ടെന്നും 'ശകുന്തളാ'ഖ്യയായ്.



## 11

“വന്നുപോയ്’ ഞാനീ മാൻകിടാവിനെ-
യൊന്നുകൂടെടുത്തീടട്ടെ,

അച്ഛനോടമ്മ പോരുറയ്ക്കി,-
കൊച്ചു വന്നെത്തിപ്പോയെന്നായ്.”

സന്ധ്യ മായുന്ന കണ്ടു ഗൌതമി
വെമ്പി വിളിച്ചു കുട്ടിയെ

“അമ്മു, നിൻതെറ്റു താതനെക്കൊണ്ടീ-
യമ്മയെപ്പഴിപ്പിക്കുകിൽ—”

“ഇല്ലില്ല”ന്നവളാശ്വസിപ്പിച്ചു
ചൊല്ലിയച്ഛനിലെങ്ങുന്നോ?

ഭീതയായ് വൃദ്ധ,‘പൈതലിൻകാട്ടു-
കേറുന്നെ’ന്നാക്ഷേപിക്കവെ

തോളിലുമ്മവെയ്ക്കുന്ന വാർമുടി
ചേലിലിടയ്ക്കൊതുക്കിയും

സ്വാഭാവികശ്രീ കൂടീടുമംഗ-
ശോഭയെ മറയ്ക്കാതെയും;

ആരാലടുത്തു കൂറോടെ തന്റെ
മാറിൽ ചേർത്ത മാൻകുഞ്ഞുമായ്

"അമ്മേ,യെൻകുട്ടിയാണിതെ"ന്നവൾ
നന്ദ്യുത്തുകി,യക്ഷണം

ചുംബിച്ചിതാ മാൻകുഞ്ഞിനെ പേർത്തും
തൻമുഖം വിയർപ്പോലുവും.

ഉത്തരമുണ്ടോ കാത്തില്ല്യ, തന്നെ
പ്രത്യുത്തരപ്പൂവ്വും നോക്കിടും

മാനിലാണവൾക്കപ്പോഴുമവ–
ധാനം ധാത്രി തിടുക്കയായ്:

"കുഞ്ഞേ! സാന്ധ്യത്തിനെത്ര വൈകി, മാൻ–
കുഞ്ഞുമായിങ്ങു നിന്നാലോ?

അച്ഛൻ കോപിക്കും"—"മാനിനോടച്ഛ–
നിഷ്ടമാണെ"വൾ ചൂകിനാൾ.

മുന്നിലാ മാനിൻകുഞ്ഞിനെ വെച്ച്
നിന്നവൾ വീണ്ടും ചൊല്ലിനാൾ:

"അമ്മയോടൊപ്പം ഞാൻ വരുംപോലെ–
യിമ്മാനെന്നെത്തുടരണം,

ഞാൻ ജപിക്കുവാനില്ല്യ,ല്ലെന്നാകിൽ"—
തേഞ്ചൊല്ലിൽ വാശി കൂടിപ്പോയ്!

കൊഞ്ചുമാലാപം മാറി, ചെഞ്ചുണ്ടിൽ–
പ്പുഞ്ചിരിവെണ്മ കൈവിട്ടു.

അല്പവയസ്സിൻ ചാപലമാരു-
മറ്റും ഗൌരവമേലവേ

ധർമ്മസങ്കടമാണ്ട ഗൌതമി-
യിമ്മകളോടെന്തോതും താൻ?

ഭാരതപ്രതിഷ്ഠാപനകർമ്മ-
ഭാരം വഹിച്ചിടേണ്ട കൈ

അക്ഷമാലയിൽ രുദ്രാക്ഷമെണ്ണാ-
നക്ഷമമാകിലെന്തതിൽ?

ശീലിക്കേണ്ടതായുണ്ടവൾക്കെന്നോ
മാലെഴും ഗൃഹ്യാനുഷ്ഠാനം

വാസനാവൈഭവത്തോടാവുമോ,
ശാസനത്തിന്നു നേരിടാൻ?

* * *

ധ്യാനനിർല്ലീനനായിരിക്കുന്നു
ദേവനാശ്രമത്തിന്നുള്ളിൽ

അന്തികസ്ഥമാം ഹോമാഗ്നിയുടെ
ബന്ധുരച്ഛായ പോലവെ

ഉൾത്തിങ്ങും സൌമ്യഭാവത്തിൻ തള്ള-
ലൊത്തു നരച്ച തന്നുടി

ഏതൊരപരാധിക്കും സ്വാഗത-
മോതുന്നപോലെ മിന്നുന്നു.

"മാപ്പേനിസ്സൂച്ചും, വൈകിപ്പോയ് വരാൻ"
മാറൊറാലിക്കൊൾകെയിമ്മൊഴി!

അഞ്ജലിയോടേ നിന്ന ഗൗതമി-
യങ്ങൊട്ടു മാറിനീങ്ങവെ,

സസ്നേഹമൊരുനോക്കിനാലവൾ-
ക്കണ്വൻ സൽക്കാരമേകിനാൻ.

അത്ഭുതാവിഷ്ടനായി പെട്ടെന്നൊ-
രമ്പരപ്പോടന്വേഷിച്ചു:

"എന്തിതമ്മിണി, പാൽ കുടിക്കേണ്ടീ-
കുഞ്ഞിന്റെ തള്ള ചത്തിതോ?

വേർപിരിച്ചതോ നീയവളെ?"— ആന്തർ-
ഭാവം പകർന്നിതോമലിൽ

പശ്ചാത്താപത്തിൽ വൈവശ്യം ഭ്രാന്തി-
മത്താകാമബന്ധത്തിലും!

ഈശനെ സ്തുതിസ്സാനിതന്നില്ല—
പേശലാന്തരമൈത്ര്യം:

"അയ്യോ കഷ്ടമിസ്സാഹസം കുഞ്ഞിൻ
തള്ള പോയ്പ്പോയോ, കാണുമോ?"

അസ്പൃഷ്ടഗഹ്വരത്തിലേ-
ക്കെന്തോ തേടിപ്പോയ് ഭാസ്കരൻ;

ആശ്രമോപാന്തകാന്താരത്തിലെ-
യ്യൗത്സുക്യമോടക്കുട്ടിയും.

മാതൃവാത്സല്യത്തിൻ പ്രചോദന-
മാദരിച്ചോടിയസ്വസ്ഥം

ചാരുമഞ്ജുളമത്തെപ്പാർത്തുകൊ-
ണ്ടാരാൽ മഹർഷി ചൊല്ലിനാൻ:

"ഗൗതമിക്കാവില്ലിന്നിമേൽ സ്വയ-
മീ വികൃതിയെ നോക്കുവാൻ

ഏല്പ്പെടുത്തണം തോഴിമാരെ നാ-
മീ പ്രായം ക്രീഡാലാലസം."

കർത്തവ്യാന്ധരായ് നില്ക്കും പിതാക്കൾ
ക്കുത്സവമേകിയമ്പിളി.

കാത്തു കേണിട്ടുമമ്മയെത്തേടി-
ച്ചേർത്തു പൈതലെ, വേഗത്തിൽ

പാരിനുല്ലാസ്യമപ്പടി തീർക്കാ-
നാരാൽ വെണ്മതി തൂകിടും

ജ്യോത്സ്നയിൽ നീന്തിയെത്തുവതാരാ-
ണാ'ശ്ശകുന്തള'യല്ലാതെ?

"പൂവറുക്കുവാൻ പോക നാം സഖി
കാവിലേക്കും നീയില്ലയോ?"

"ഇല്ലതെന്ത,"വൾ രോഷംനടിച്ചു
ചൊല്ലിച്ചങ്ങാതിമാരോടായ്

മുൻനടന്നി,തേകാന്തത്തിലെത്തി
നിന്നാം, കാണുമ്പോൾ നീങ്ങിയും.

അങ്ങിനെ ക്ഷണം വാടിതൻ സീമ
മുന്നിലായ് കണ്ടു മണ്ടിനാൾ

വല്ലരിതോറും വല്ലായ്മയെന്യേ
മല്ലാക്ഷിയോടിപ്പൂ തേടി

തോഴിമാർ മരംകേറി,ക്കൊമ്പുകൾ
കീഴോട്ടുതാഴ്ത്തി യോതിനാർ:

"മാമരമേ, പൂവറുക്ക വേണ്ടു
പൂമരം തലചാച്ചുതാ,

കാമനീയകമാകും സൌന്ദര്യ-
ധാമമേ, നിന്നെ വന്ദിപ്പൂ.

പല്ലവം വെല്ലും നിൻപാണിയിതിൻ
ചില്ലയിൽ പട്ടു ചാർത്തട്ടെ."

പൂങ്കാതിൽ തീർത്ത തൻകലഹത്തെ
പോഷിപ്പിച്ചീയി ശോകാകതി

റിപ്പുമെങ്ങയോമൽ യാത്രതുടങ്ങി-
ത്തുൽക്കടരോഷമേകയായ്

തക്കത്തിൽ പൂങ്കൊമ്പാഞ്ഞു കുലുക്കി
യുക്തിയേറുമനസൂയ

അക്കൊമ്പിൻ തലപ്പാശ്രയിച്ചുടൻ
ചിക്കെന്നു ചാടിത്താഴത്തു

കാലിടറിയതായ് നടി,ച്ചെന്നോ
തോഴിയോടേങ്ങി,യാകുലാൽ

ശബ്ദം കേട്ട,ക്ഷി പിൻ തിരിച്ചോര-
ന്മുഗ്ധ കണ്ടാളളിനായം.

കൃത്രിമശബ്ദബോധമില്ലാതെ
സത്വരമോടിവന്നവൾ

'എന്തെന്തെ'ന്നന്താപാവിഷ്ടയായ്
തന്തോഴിയോടന്വേഷിച്ചു.

മിണ്ടാതെ തേങ്ങി മാത്രനേര,മുൽ
കണ്ഠമീതിവളർത്തവെ

"ശണ്ഠകൂട്ടുവാനീലോലാന്തരം
പണ്ടുമശക്തമല്ലയോ,

വമ്പിതെന്തു തുടങ്ങി നീ?" ഹസി
ച്ചമ്പിൽ പുണർന്നാളത്തോഴി.

നിർബ്ബന്ധിച്ചങ്ങനിത്തിസ്സഖിയെ-
യുറ്റുനോക്കി പ്രിയംവദ.

ശകുന്തള

രണ്ടാളും തങ്ങളൊത്തു കെട്ടിയ
കണ്ടാൽ കൊതിയ്ക്കും പൂമാല്യം

"ഇമ്മനോരമ്യമാല്യത്തിൻെറ പ്രതി-
ച്ഛന്ദമെന്നോതിയാൾമാർ

ചാർത്തിച്ചു ബാല്യം മായാഞ്ഞും നവ-
താരുണ്യം ചേരുമമ്മാറിൽ.

കർത്തവ്യോത്സുകയാം കന്യയോ പിതൃ-
കല്പിതമോർത്തുഴറോടെ

കാന്താരദേവതക്കൂമ്പിത്താപം
കാന്തിയാലലകിത്താളശം

നൽസുമവാടികാസേവനത്തിനായ്
തൽസഖിമാരൊത്തോടിനാൾ.

## IV

നീലവാനിലത്താരസേവന-
മേലുമമ്പിളിക്കീറുപോൽ;

ബാലകശ്മശ്രുമദ്ധ്യസ്ഥ-
മാസ്യം ചെമ്പനീർപ്പൂവുപോൽ;

ഭക്ത്യാദരാന്തരാളസ്ഥയാ-
ശക്തിപോൽ; പ്രേമമുക്തിപോൽ;

പൃഥചിപാക്ഷില്ലു ലക്ഷ്യമായ്, സഖീ
മദ്ധ്യഗയാളാ വാടിയിൽ

അന്നൈസർഗ്ഗികസൗന്ദര്യാദർശം
തന്നിലാശു നിഴലിപ്പൂ

അഗ്ഗുകന്തളാജ്യോതിസ്സിൽ മുങ്ങി
ദൃപ്യന്തക്ഷാത്രപ്രാഭവം,

ശൈശവത്തോടടുത്തുകൂടിയ
പേശലയൗവഭാവംപോൽ,

മാനമപ്പാഴെ മോക്ഷവാനൊപ്പം
തൂണീരംപൂണ്ട കാമൻപോൽ,

ദീനജനാവനത്തിനായ് വാന-
സ്ഥാനം വിട്ടുള്ള ദേവൻപോൽ,

പ്രത്യക്ഷമായിതദ്ദേഹം ലോക-
വൃത്തമോരാത്താ ദൃഷ്ടിയിൽ

ചിക്കുന്നാ മദനോന്മാദരംഗം
സൽകാരോത്സുകമാകവെ,

നില്ക്കുകെന്നിടംകോലിട്ട ലജ്ജ
മിന്നുളും തോല്ക്കും മാതിരി.

നിന്ന നോക്കമസ്സന്നിധാനത്തിൽ
വന്നുദിച്ചിതു സൽപ്രേമം.



## V

ബാല്യചാപല്യം വെന്നയൌവന-
കാല്യകാലമഴലോന്മദം

ആകർഷണീയസൌഭഗംതന്നി-
ലാകെ വന്ന പരിണാമം

മോദദായകമായതിലേറെ
മാദകമായി തദ്രൂപം.

സ്വാമിനി പോകുന്നോടത്തു ദീപം
തോഴിമാർ കാട്ടു,മല്ലാതെ

വേർതിരിക്കില്ല മാർഗ്ഗമ,തവ-
ൾക്കാവില്ല,തല്ല നീതിയും.

പ്രേമദൈവതം പ്രത്യക്ഷമാകെ-
ക്കാമിനി കണ്ണടച്ചില്ലാ:

ലോകനീതികളോതമോ നിത്യ-
കാനനവാസികൾക്കഹോ!

വൽകലമാട, പൂവണിഭൂഷ,
തൽക്കാല്ക്കൽ പൊന്മൃദുദ്വയം—

കൈതൊഴാം നാരീസൌഭഗമേ നി…
പാർ വെല്ലും ക്ഷണികശക്തികൾ!

അപ്രഗത്ഭസൌന്ദര്യമൊത്താ…
ളപ്പിച്ചാൽ നിജജീവനം.



ആരയാൾ? സാർവ്വഭൗമൻ, ശാസ്ത്രമ-
ന്നാരിയെക്കഷ്ടം വഞ്ചിച്ചു.

'പ്രത്യക്ഷദൈവം ഭൂപതി' വിഷ്ണു
വ്യത്യാസമുണ്ടാമെന്നോർക്കാമോ?

ധർമ്മങ്ങളെക്കാക്കുമാറില്ല, പക്ഷേ
ധർമ്മാചാരങ്ങൾ മികളും.

ഞങ്ങളെനോക്കാതെ ചെയ്യുമധർമ്മം
പ്രജതന്നാത്മാർത്ഥമായ് ചെയ്യാം.

ഇപ്പുതോഴിമാരാശ്വസിപ്പിച്ചു:—
"എത്തും വൈകിടാതദ്ദേഹം,

മന്നവനല്ലേ, കാര്യാന്തരത്താൽ
വന്നിടാം ഭംഗമെപ്പോഴും."

"മന്നവൻ" അത്രയാവർത്തിച്ചാളാ-
ത്താനാപി, തൻ ചിന്തയെന്തായോ?

അന്യഥാ, നൈരാശ്യത്തിലാമജ്ജി-
ച്ചൊന്നു മോക്ഷത്താസ്ഥയോ?

പുഷ്പശ്രീകമാം തന്നാനനത്തെ
ഏത്തട്ടലിത്തു നോക്കവേ

കഷ്ടമെന്നാവാം, വീർപ്പിട്ടു മന്ദം
പൃച്ഛിച്ചാൾ "അച്ഛൻ വന്നാലോ?"

പെട്ടെന്നൊരിടിയേറ്റ പോൽ സഖീ-
മുഖം ഞെട്ടിപ്പോയെങ്കിലും

ഒന്നായത്തോഴിമാരോതി "യച്ഛനെ-
ന്തന്യായം കാണ്മാനങ്ങിതിൽ?

തൻപുത്രി വീരപത്നിയായ്, പോരാ
സുപ്രതിഷ്ഠിത മായ്പ്പാരം."

തന്നത്താൻ തന്വി മാത്ര മറന്നാ-
ളിന്നാരാണു താൻ, അച്ഛനോ?

അപ്പരമൈശ്വര്യത്തിലുയർത്തും
തൽപ്പദമോർച്ചീലെങ്ങും.

"ബാല്യസഖാക്കളാം വൃക്ഷങ്ങളെ-
ന്താലോചിക്കുമെൻ കാര്യത്തിൽ?

അമ്മ ഗൗതമിക്കെത്രമേൽ രസ-
ഭംഗമാകുമെൻ സാഹസം?"

ഒന്നും തോന്നീലാക്കാതരയ്ക്കുള്ളം
തന്നത്താൻ പിടച്ചീടവേ!

പശ്ചാത്താപത്തിൽ നീറുകല്ലാതെ
തെറ്റിനെന്തുണ്ടാമാശ്വാസം.

"എന്തിതപ്പിതെ"ന്നാകതിയാൽ ധാത്രി-
യന്തികത്തിലണയവേ,

## ശകുന്തള

സന്ധ്യാകർമ്മസംഭാരത്തിനായി
തന്തോഴിമാരൊഴിയവേ,

രാത്രിയെ വഴികൂട്ടിയ സന്ധ്യ
ഭാസ്കരനൊത്തിറങ്ങിപ്പോയ്

ആശ്രമാന്തരത്തിങ്കലേകയാ-
യാശ്രയാശാന്തികസ്ഥയായ്

കണ്ണടച്ചീശധ്യാനം ചെയ്യു,യ-
ക്കണ്വാഗമനപ്രസ്താവം,
ലോലനീരജനാളം പന്നഗ-
നാരിയെയെന്ന മാതിരി,

മിഴികളും പ്രജ്ഞതാഴിനായായ് വീഴ്ത്തി
വെക്കമിക്കാറാക്കാരിയെ.

## VI

നാഗരീകമാണീ വേഷമവൾ-
ക്കേകിയായതും ദിവ്യത.

തൽപ്രസാധനം ചെയ്തു കൺപാർത്തി-
തപ്രഗത്ഭസഖീജനം

നിർജ്ജിതാസക്തനെങ്കിലും, നോക്കി
നില്ക്കയായ് കണ്വതാതൻ പുത്രിയെ.

ആദ്യവിദ്യാഗാരംഭത്തിൽ തൊട്ടു-
ലാത്തി തന്നിലും ചേക്കവേ,

ഗദ്ഗദാക്ഷരം ചൊല്ലിയദ്ദേഹം
"നില്ക്കാതിനിപ്പോക നീ,

കന്യപോൽ പിതൃസന്നിധിയില-
ല്ലിനിമേൽ വസിക്കേണ്ടതു നീ,

സൽസുതാപ്തി തേ കൈവരത്തട്ടെ
നിസ്സീമം പതിപ്രേമത്തെ;

തെറ്റുന്നു സന്തുഷ്ടത്വം; ഭീതി
മാറിത്തൊഴിച്ചു നില്ക്കയോ?

ബാല്യമിത്രങ്ങളോടു തല്ലോല-
മൊട്ടു ചേർന്നു നീ കേഴാതെ;

എത്ര നാൾ പ്രതീക്ഷിച്ചതാണേവം
ഭർത്തൃസംഗമം താവകം!

അത്ര നിൻ ശുഭകാംക്ഷയാ—'' ശേഷ-
മുക്തി കണ്ണീരിടറിച്ചു.

വാത്സല്യച്ചിറ വറ്റിപ്പാൻ പറ്റി-
ല്ലേതു തപസ്സിൻ മൂടിനും!

''കാണുമതെന്നിനിയച്ഛനെ''യെന്നാ-
ളോമലാളാശ്ലേഷിച്ചുടൻ.

''കൺമണി, ലൌകികാനന്ദമുച്ചി
വന്നാൽ, നിൻ വാനപ്രസ്ഥത്തിൽ

മാളോരല്ലേ പോകൂ'' ധീരത നടി-
ച്ചാകുലൻ വിട്ടു മാറവേ

വിങ്ങിക്കരയും ചങ്ങാതിമാരെ-
ച്ചേർന്നു പുണർന്നാൾ ഗാഢമായ്.

സാന്ത്വനമോതിയ,ന്നയജ്ഞന്മാർ
സാശങ്കമെന്തോ ചിന്തിച്ചു;

''മുദ്രിതമാമംഗുലീയകം
ശ്രദ്ധേയ''മെന്നുഴറിനാർ

കാന്താരതരുവല്ലീമൃഗങ്ങളും
കാന്തിമത്താം മറ്റൊരാളെയും

ദൂരവും യാത്രയതല്ലേങ്ങുതുണ്ടേ–
ക്കാറവാർവേണികാമമാൽ.

എത്തിനാർ സഹയാത്രികർ, ശങ്ക–
വിട്ടു ശാസിച്ചാൾ ഗൌതമി:

“തെറ്റും മുഹൂർത്തം, അങ്ങും കൂട്ടിയോ?
തെറ്റാം ജലാന്തം മാർഗ്ഗം നാം.”

ദുഃഖകമ്പ്രമായേവരും തല
താഴ്ത്തിനാർ വികാരാന്തരാൽ

അങ്ങിങ്ങായിടറ്റൊക്കയും നിന്നു
പിന്നിലേ,ക്കൊന്നും മിണ്ടാതെ,

കൺമറവോളം നോക്കിനാരവർ
നിർന്നിമേഷമാം കണ്ണിനാൽ

ചിന്താസഹസ്രസമ്മർദ്ദമേറ്റു
നൊന്ത ഹൃത്തുമായ് മെല്ലവേ

ഉൽക്കണ്ഠാസമാകുലം നിജ–
ലക്ഷ്യമാർന്നു ശകുന്തള.

## ഉത്തരഭാഗം

---

പെട്ടുപോയിതോ കുഞ്ഞേത,
കൺമുന്നിലന്നേ ചെയ്ത
തെറ്റു തീർക്കുവാൻ വന്നൊ-
രമ്മയെഗ്ഗണിയ്ക്കാതെ

മാനഹേതുവാൽ കുട്ടീ,
സാഹസമേതൊന്നുണ്ടി
മാനിനി ചെയ്തീടാതി-
ഭാരത്തു ഗൌനിയ്ക്കാത്തു?

എന്നുമല്ലമ്മ, ഞാന-
ന്നറ്റു കണ്ടിതു നിന്നെ
കണ്വപുത്രിയായ് സത-
സൌഭാഗ്യനിധിയായി

പാലിനെക്കാളും പുഷ്ടി-
സാധകം, ജനയിത്രീ-
ലാളനാസ്വാദം കുഞ്ഞി-
ന്നറിവില്ലാത്തതല്ലൊന്നും

പൊട്ടുന്ന ഹൃദയത്തോ-
ടാത്മസന്താനത്തെക്കൈ-
വിട്ടുപോം ജനനിയെ-
ച്ചൂണ്ടിടും സമുദായം

അക്കട്ടംകഴിഞ്ഞന്നും
പ്രേരകമായൊരാത്മ-
ധൃഷ്ടതിക്കരി പുഷ്ട-
ക്ഷമമായതെപ്പാൽ മാറ്റും.

പുരുഷന്മാരിൽ പക്ഷ-
പാതിയിസ്സമുദായം
പുരുഷസോപദ്വൈകസം-
സൃഷ്ടമിസ്സമുദായം

നാരിയെപ്പഴിക്കട്ടെ—
വാസ്തവം മറച്ചാർഷ-
പുരുഷാഭിജാത്യത്തിൻ-
ജഡധമിങ്ങിളകാതെ

സ്വീകാര്യൗദാര്യത്തോട
ത്യാഗകൗശലംകൂടി
സ്ത്രീകൾ നാമവരിൽ ക-
ണ്ടറിവോരല്ലീ മുറ്റും.

ഒന്നു കൺമിഴിച്ചു നീ
ജീവിതം തനിമത്തന-
ല്ലെന്നറിഞ്ഞപ്പോൾത്തന്നെ
തട്ടിയങ്ങെറിഞ്ഞതാമലോ?

ശകുന്തള

ഓമനേ, സഖിമാരോ-
ടൊന്നിച്ചു പലപ്പോഴും
പൂവനത്തിങ്കൽ നിന്നെ-
യൊളിഞ്ഞു കണ്ടോരിവൾ

വഞ്ചിതമായിപ്പോമീ-
യഞ്ചിതാകൃതിയുമെ-
ന്നഞ്ചിയില്ലയ്യോ, മർത്ത്യൻ
മട്ടിപ്പൂ കാലാൽ പൂവും!

ധാത്രിതൻ വത്സത്തിങ്കൽ
കൊഞ്ചിയേറിടും നിന്നെ
മാത്സര്യം കൂടാതീക്ഷി-
ച്ചീടാൻ ഞാൻ സഹിച്ചതോ?

പിച്ചവെച്ചോടിച്ചെന്നാ
രക്തകമലോഷ്ഠിതൻ
സപുഷ്പോദ്യാനം കൂട-
ക്കന്നുമിടങ്ങളിടെ

പെറ്റമ്മയിതോരോന്നും
നോക്കിനിന്നസൂയയോ-
ടറ്റമറ്റവശയാ‌യ്-
ത്തീയകിൽ കഴിവെന്തേ?

ഒക്കയും കുമാരികേ,
നീയറിഞ്ഞീടും, പുത്ര-
സൽകൃതി ലഭിച്ചാകിൽ
ദൈവകാരുണ്യത്തിനാൽ

ഇന്നു ഞാൻ "മാപ്പെ"ന്നെന്റെ
വാത്സല്യക്ഷേത്രന്നിന്റെ
മുന്നിൽ വന്നിരുന്നപ്പോഴും
ദുഷ്ടയേ, ചതിച്ചോ നീ?

മേനകാമൃദ്ധിമസ്സു-
മാല്യമായ് സാധുസ്നേഹ-
ത്തേന്മഴ പെയ്തു രാജ-
ധിക്കൃതപ്രേമത്തിന്മേൽ.

ആരുപേക്ഷിച്ചാലെന്ത-
തെന്തിനായാലെന്തേ, സ്വീ-
കാരയോഗ്യരാണെമ്മ-
ളാത്മജരാജന്മാരെന്നും.

ക്ഷണമൂർച്ഛയിൽനിന്നു-
ദയമിടകൊണ്ടു-
ത്താനയാതന താങ്ങി-
യപ്സരസ്സുയർന്നുപോയ്

## ശകുന്തള

മാമുനി മരീചിത-
നാശ്രമോപാന്തത്തിൽ വെ-
ച്ചോമന, ജനിത്രിയെ-
ക്കേട്ടറിഞ്ഞിതു മോദാൽ

അമ്മയോടീമട്ടാശ്ല്യം-
ചേർന്നമർന്നോരാ മാത്ര
വർണ്ണനാതീതം, ദുഷ്യ-
ന്തില്ലത്തിൽ പ്രവേശനം!

കാപട്യം കലരാത്ത,
വിശ്വാസം വെടിയാത്ത
കാനനവാസിജനം
പോയ രംഗമേ വീണ്ടും.

ഒട്ടൊരു ഖേദം, വാച്ചു-
ധൈര്യം, സ്ത്രീത്വത്തിന്റെ
പട്ടാഭിഷേകോത്സവ-
സംരംഭം തികവായി

ദിവ്യമാം നിധിയർപ്പി-
ച്ചീടമർച്ചന ചെയ്യാൻ
ഭവ്യതാപസവൃത്തി,
മാതൃവാത്സല്യാസ്വാദം.

മൂർച്ഛ തീർന്നപ്പോൾ മാതൃ-
വക്ഷസ്സിലമർന്നവ-
ളാശംസിച്ചാ“ളീ നാശം
നന്മയ്ക്കു വളമായീ.”

ആശയൊന്നല്ലാതെദു-
ർഘടപഥത്തിങ്കൽ
പേശലപദം തുട-
ർന്നിട്ടും സഹായിനി

എന്നാലുമിടയ്ക്കിട-
യ്ക്കാ ശ്രുതകഥാദ്ഭുതം
തന്വിയെപ്പീഡിപ്പിച്ചും
സന്തതസ്മരണയാൽ



അപ്പൊഴൊക്കെയും തപഃ-
പ്രാഭവത്താലാ രംഗ-
മപ്രമേയമാം ശാന്തി
സാന്ത്വനൌഷധമേകും.

സഖിമാരൊന്നിച്ചന്നു
വൃക്ഷസേചനം ചെയ്കെ
പ്രകടീകൃതപ്രേമം
പ്രത്യക്ഷനായദ്ദേഹം

## ശകുന്തള

ഒടുവിൽ ജനാന്തികം
ധിക്കരിച്ചപ്പോളും തന്നാ-
ടിടപെട്ടോരച്ചിത്ര-
മോരോന്നും വരച്ചവൻ

ഉടനൊക്കയും മാസ്സു-
മൂർക്കളും വിസ്മൃതമാ-
കിടുവാൻ കൊതിച്ചന്നാ-
ലന്ത്യമായൊരാ രംഗം

വിസ്തൃതസഭാതലം
പണ്ഡിതാമാത്യാദ്യന്യ-
മർത്ത്യസംവൃതം, ശില്പ-
കൌശലനിദർശനം,

മദ്ധ്യസ്ഥസിംഹാസനാ-
രൂഢനായിരിപ്പോരാ-
ദുഷ്യന്തമഹാരാജാ,-
വന്തികസ്ഥയാം താനും.

ആഴിതന്നടിയിലെ
ത്താരെത്ത,ത്തിരത്തല്ലിൽ
പൂഴിയിലേറികൊണ്ടാൽ
കളിക്കല്ലാക്കാമാർക്കും.

തന്നെത്താൻ മറക്കുമ-
സ്സാർവ്വഭൗമതാപം കണ്ടു
ഉന്നിരീക്ഷ്യരായ് തീർന്ന
തന്നാരയായീജനം

വന്നപോൽ മടങ്ങുന്നു,
ഗൗതമി സശങ്കയായ്
നിന്നു നോക്കുന്നു പിന്നോ-
ട്ടൊന്നുരണ്ടിട വീണ്ടും.

നിർമ്മമം, മാനംകെട്ടു
തൻനില നിനച്ചെന്തോ
തമ്മിലോതവെ ദൈന്യ-
മാകുമസ്സഭാതലം.

നിശ്ചലം വിയർത്ത കൈ-
പ്പടത്തിൽ തല ചായ്ച്ചു
നിശ്ചയം വരാതൊന്നും
തന്നാഥനിടരേല്ക്കെ.

ചുറ്റിടം സമീക്ഷിപ്പാൻ
ശക്തയല്ലാതെ,യങ്ങു
പറ്റിനില്ക്കുവാൻ ധൈര്യം
പോരാതെ ലവലേശം

# ശകുന്തള

കാൎക്കാന്തമുറ്റുമാന്ത-
മാളുല്ലാളുഴലവെ-
ത്താഴെത്താൻ പതിച്ചതും
തറ പററീടുംമുമ്പെ

വാത്സല്യമസൃണമാം
സ്സൎമ്മൊന്നവിവേക-
മാത്സര്യം കലരാതെ
തന്നിലാപതിപ്പോളും

സവ്വമുൽകണ്ണാലൈന്ത്യ-
കൈവള്ളുകങ്ങളോരടാൾ-
മവ്വന്നും നിമിഷങ്ങ-
ളൊന്നൊന്നായ് മറഞ്ഞുപോയ്.

## II

മരീചിമാമുനി
പദമണഞ്ഞ നാൾ
ഉടൻ മേനകാ-
ത്മജ വിചാരിച്ചാൾ:

വരിച്ചതില്ലല്ലോ
മരണവുമെന്നെ-
ധരയ്ക്കു ഭാരമായ്
ഭവിച്ചുമീവിധം;

വരൻ വെടികിൽ
മരണം മെച്ചമി-
ത്തരുണികൾക്കു ഞാ-
നവമാനിതയും!

നരൻ കൃതഘ്നനാ,-
ണതിലുമീശത
പരം നികൃഷ്ടമെ-
ന്നനുഭവം വന്നു.

മറവിയിൽ പുമാൻ
മറക്കുന്ന ചിത്രം
സ്മരണയിൽ നാരി
പുഷ്കലവതത്രേ.

ശകുന്തള

ഉപവനത്തെ
മറഞ്ഞുനിന്നുടൻ
പ്രമദഭംഗപീ-
ഡിതയാകുമെന്നെ

സഖീജനാന്തികം
പരിപാലിച്ചു പി-
ന്നവലംബയാക്കി-
ത്തിരിച്ചു ഭൂപതി

'അടുത്തു വന്നിടാം'
അടിച്ചു വീണൊരെൻ
മുടി തടവിനി-
ന്നരുളിയോരാ മൊഴി

വിരഹവേദനാ-
വിധുരയാമെന്നെ-
പ്പരിചരിക്കുവാൻ
സഖികളോടോതി

അടിച്ചൂടി തിരി-
ഞ്ഞവനായ് നോക്കി
യടവിപ്പൂകുന്ന
മറഞ്ഞൊരാപ്പുരം

ശിവനെ, എങ്ങിനെ
മറന്നിതു,ന്നിഷ്ഠ-
ള്ളവരെയൊത്തിണ-
ങ്ങിയ സഖികളെ;

അടവിവാസവു-
മതിസുഖമാക്കാ-
നടവുകാട്ടിയോ-
രരിയ മാനിനെ;

നിതാന്തവിഭ്രമ-
മിയററി മിന്നിയ
ലതാനികുഞ്ജത്തെ;
സുരഭിപ്പൂക്കളെ;

ഉപരിയാ,യപ-
സരമതുളിയോ-
തപോവനത്തെ;- യ-
ക്കുടിലശൃംഗത്തെ;

സലജ്ജയാമെന്നെ
വിലക്കിയോതിയ
സരസഗീതകം
പകിട്ടതന്നെയോ?

*     *     *

ജനകവാത്സല്യ-
പയോധി-യങ്ങതി-
ലത ചി തീരാത്ത
ചവച്ചു കാണില്ല.

അപരാധബോധ-
വിവശയാമെന്നെ
യപാകരിച്ചില്ല-
തനയവത്സലൻ.



ക്രമാധികസ്നേഹ-
വിപുലഹൃത്തുമായ്
അമാന്തമെന്നിവ-
ന്നടനെ ലാളിച്ചു,

ചലനഹീനമായ്
വനാന്തവും, സ്വയ-
ലളിതമൂർത്തിയായ്
പവനൻ മോഹിച്ചു.

'വിധി' യെന്നു സമാ-
ശ്വസിപ്പിച്ചിതെന്നെ
വിധിജ്ഞൻ പിതാ-
വജ്ഞ്യവത്സലൻ

ഫലാശയരൊരാര-
പ്പിതൃസ്നേഹം, മന്നി-
ന്നിലയിൽ ഞാനെന്തും
കഥയൂഹിച്ചാകിൽ?

തനയവാത്സല്യ-
പരവശയായു-
മനഘകർത്തവ്യ-
പ്രബുദ്ധയായുമേ

അരക്ഷണമാത്രം
തിരിഞ്ഞു നിന്നൊന്നെ-
ന്നനുശയപൂർവ്വം
കനിഞ്ഞു നോക്കിയും;

കടുതപശ്ശക്ത്യാ-
കഠിനമാകുമാ
വടുക്കളെല്ലായ-
ന്നുടനെ വാങ്ങിയും

സഭാതലം വിട്ടോ-
രമലഗൌതമി-
ക്കുപുത്രത വീണ്ടു-
മണച്ചു ഭദ്രയേ!

അഥവാ, കഠോരമാ-
ക്ഷേപദം കൎമ്മ-
മനഃസരിപ്പതാ-
ന്നനുഭവമാക്കും

പൃഥ്വീന്ദ്രാസ്പദം
വണങ്ങിയപ്പോഴ-
ഗ്ഗുരുജനപദം
പണിഞ്ഞ നേരമോ?

വിരഹശുഷ്കമെൻ
കരാംഗുലി വേറി-
ട്ടിരിക്കുമംഗുലീ-
യകം ജഗൽപ്രഭോ!!

അതെന്നിൽനിന്നവർ-
തിരിച്ചു നാഥനെ-
യതാട്ടെ, മാനമ-
ന്നൊടുങ്ങിടാഞ്ഞിൽ മേ?

"കുലകളങ്കകാ-
രണം ശകുന്തള"
തലമുറ മേലി-
ലിതു പറയുകിൽ

കുറ്റത്തോരാ വര
ഇടശ്ശുവാൻ മാത്രം
കളത്തെഴും തപ-
സ്സ്വിനിസ്സുതകളിൽ?

ഒരേയൊരു മാത്ര-
മറുക്ഷണത്തിലീ
ജഡം — തടഞ്ഞിത-
ശ്ശുപഥമപ്പടി

ഝടതി രോമാഞ്ച
മണച്ചു മൌഗ്ദ്ധ-
സ്ഫുടനം — മാരുതം
മറന്നു സർവ്വവും.

## III

ഇന്നു ഞാനൊന്നുമോതേണ്ടതില്ല, മാ-
പ്പെണ്ണിനന്നു പിരമിസ്സുയെന്നിയെ

ഏതിനൊത്തപോൽ ചെയ്യുടൻ, തെററിയാൽ
ബുദ്ധിയിൽ പിഴ കാണുവോർ നാരിമാർ;

ഞങ്ങൾ ഭാവനാജീവികൾ; സൌഖ്യദുഃ-
ഖങ്ങളൊപ്പം കിനാവോടിണക്കുവോർ;

പിന്നെ,യാനന്ദമാത്രം കൊതിക്കിലും
വന്നതേതിനും മൌലി കുനിക്കുവോർ;

മന്നിലൊരുത്തരെ ദുഃഖിപ്പിച്ചിടുമ്പൊഴും
തന്നിലേറ്റുമൊതുക്കിക്കഴിയുവോർ;

സ്നേഹകാണിക്കയായി സ്വദേഹവും
ദേഹിയും ബലിയർപ്പിച്ചിടുന്നവർ;

ഇസ്സമസ്തസമർപ്പണത്തിനുമായ്
മിക്കതും മാനഹാനിയെ നേടുവോർ

നിത്യവഞ്ചിതസൌഭാഗ്യമൂർത്തിക-
ളിത്രയെന്തിനു വിസ്മരിക്കുന്നു ഞാൻ

'ആണിനായജൻ സൃഷ്ടിച്ചു പെണ്ണിനെ'
ജ്ഞാനിയോതിയാൽ പാഴായ്വരാപ്പദം.

നിത്യവൈദികവൃത്തിയി,ലെത്രമേൽ
വിജ്ഞനാകിലും നീയിന്നലൌകികൻ

മർത്ത്യസാമാന്യമായ ജിജ്ഞാസയാൽ,
വിശ്രമിപ്പുമനധ്യായവേളയിൽ

ആത്മവൃത്തം തിരക്കിയോരാ വടു-
ശ്രേഷ്ഠനോടു തുടങ്ങാൾ ശകുന്തള:—

"ശങ്കയെന്തിനി,ന്നല്ലെങ്കിലോതിടാം,
സങ്കടം പറഞ്ഞൊട്ടു കുറച്ചിടാം.

ഞാനൊരപ്സരഃസംഭവയാണു, വി-
ജ്ഞാനി താതനോ ബ്രഹ്മർഷിയാമൊരാൾ

കണ്വപോഷിതയായി," പിന്നവാമലിൻ
കൺ നിറഞ്ഞിതു ബാല്യസ്മരണയിൽ

'താതമാതാക്കളെങ്ങുപോയ്' എന്നതാ
ചോദ്യമിട്ടു കുതുകിയാമാ വടു

"ആക്കഥയിരിക്കട്ടെ" തടഞ്ഞവൾ
മിഴിയും തല താഴ്ത്തിത്തുടർന്നോതി:—

"ഇസ്ഥിതിക്കു നിദാനമാം സംഭവ-
മൊട്ടെടുത്തു പറയേണ്ടതുണ്ടു മേ.

ഇഷ്ടമെന്താണെനിക്കു,തു നേടിയേ-
യക്ഷമാലയുമപ്പുനൊടുക്കളും;

ധാത്രി ഗൗതമിക്കിന്നമമ ഞാൻ,
ആത്മതുല്യയാണാളിമാർക്കുമയോ,

ആശ്രമസ്ഥലക്ശേഷമെല്ലിമ ഞാ-
നാശ്രയമായ കാല''ത്തിടറിനാൾ:—

''ആ മലകളാ, മാലിനി, മാനക-
ളാ വനാന്തമേ മന്മയമാകവെ

അന്നൊരിസ്സുലപ്പൂവാടി, രണ്ടു ഹൃൽ-
കമലങ്ങളിണക്കിയിളംകാററിൽ.

ഇല്ല,തിലൊന്നു ചേൻറിളു മററതിൽ
നല്ല മിന്നലിൽ മുങ്ങിയ താരപോൽ.

ചിന്തയെന്നെ വിലക്കിയില്ലാ, നിധി
സ്വന്തമെന്നു ഹൃദയമോതീടവെ.

പുറുപാട്ടം മറന്നു ഞാൻ, പൂവിട്ട
പററുവല്ലി മരം വിട്ടൊഴിയുമോ?

എന്തനന്തരം''—ആസന്നസന്താപയാ-
തങ്കമൂർച്ഛയാൽ കണ്ണീരൊഴുക്കിനാൾ:—

''സാർവ്വഭൗമനദ്ദേഹ,മിസ്സുള്ളവൾ
കേവലം പ്രജ,യുർവ്വി നിമ്നോന്നതം

താൻ നനച്ചു തഴച്ച പൂവാടിയെ
താനൊഴിഞ്ഞു തപിച്ചതാ,ണെങ്കിലും

മാനിയാം ഘനം മാനിച്ചുകാണുമോ
വേനൽ വേവിച്ച പല്ലവം ചേപ്പോളം

തെറ്റിതില്ലെന്നു” നിന്നപോഴ് തന്മൊഴി-
യറ്റു തൽപ്രജ്ഞത, താങ്ങി വൈഖാനസൻ.

മിക്ക ദുസ്സഹദൃഷ്ടവും കണ്ടുടൻ
വെക്കമെത്തി മറസ്സ്മത്താമസി

പുക്കിളുൽക്കടോൽക്കണ്ഠയാലാ രംഗം
മുക്കിയാത്മതമസ്സിലൊളിപ്പിസ്സാൻ

ലോകമൊന്നുമറിയാത്തമാതിരി-
യൈക്കമത്യം വരിച്ച സുഷുപ്തിയിൽ

വാനമെന്തിനോ വീർപ്പുമുട്ടുന്നതാം
കാണമാറായതുല്യമവിചലം.

## IV

അത്യഗാധാന്തമാം വീചികൾതന്നിതെ
പ്രത്യഗ്രബുൽബുദം ചിന്നി;

പാത്തുറ്റുനോക്കുന്ന വാനിലെ മേഘത്തി-
ന്നാർത്തിഹരണമായെണ്ണി;

ഒന്നൊന്നായ് നേരിടും ബന്ധം തടങ്ങളവം
മുന്നോട്ടെയാതെത്തൊഴുകുന്നി;

തത്തീരവൃക്ഷാദി ബിംബിച്ചതിസ്ഫുട-
മത്രമേലാ നദി മിന്നി.

മാതൃഹൃദയത്തിലാത്മജച്ഛായപോൽ
മാനം നിഴലിച്ചു തന്നിൽ;

മേദുരാനന്ദമാർന്നങ്ങിരുന്നീക്ഷിച്ച
താരകക്കൺകളാ വിണ്ണിൽ;

തീരത്തിൽ പൊന്തിയ സാരസമായവ
പാരം വിലസിയിതന്നിൽ;

അപ്പുരാശക്തിതൻ ലീലകളീവിധം
തപ്പാതെ കണ്ടഥ മുന്നിൽ;

എന്തിനോക്കുന്നു ജിജ്ഞാസയാർന്നാദരാൽ
ഗോത്രശിഖരമൗത്സുക്യാൽ;

കൊച്ചുമരത്തിലും കൈവിറച്ചീടുന്നി-
തുംഗശാഖീന്ദ്രരും വാർദ്ധക്യാൽ;

ലോകക്ഷണികതയോതിത്തരു താഴ്ന്നി
വെള്ളത്തിരയും പാർത്തുകൃത്യാൽ;

അത്തപ്പിലപ്പരിതഃസ്ഥിതികാന്തിനി-
മഗ്നമായേതോ മഹസ്സിൽ;

വിണ്ണും ജഗത്തുമന്യോന്യമാശ്ലേഷിച്ചു
നിന്നു വീക്ഷിച്ചു രഹസ്സിൽ;

മാറ്റൊലിക്കൊണ്ടിതദ്ധ്വാന്തപ്രദേശത്തി-
ലൊറ്റമലൗകികനാദം.

ഉറ്റുപാർത്തപ്പുറം ശ്രദ്ധിപ്പോരാറ്റക്ക-
ത്തൊരാട്ടുറിയെന്തോ പ്രസാദം!

പെട്ടെന്നിടിനാദം കേട്ടു മയിലെന്ന
മട്ടായി, തസ്യാസ്ഥസ്വാന്തം.

ബുദ്ധിക്കറിയരുതാത്ത വശങ്ങളെ
പ്രത്യഹമോതും ഹൃദന്തം

ഒട്ടാലോചിച്ചില്ല, നേരിട്ടിതാ വ്യക്തി
വിട്ടുടൻ മന്ദമേകാന്തം

“എണ്ണാതെയിന്നിതിൻ ചായിലെപ്പുല്ലുക-
ളെന്നെ വിട്ടു, ഞാൻ പോരില്ല.”

ഈറ്റുസിംഹത്തിന്റെ പാൽ ചുരക്കും മുല-
മാറ്റി,ത്തൽ പൈതലെപ്പറ്റി,

കൈതടഞ്ഞതാവലാതിപ്പെട്ടും ധാത്രിയോ-
ടീർഷ്യയാ ചൊല്ലിതൊരുങ്ങി.

"എണ്ണാതെയിന്നിതിൻ വായിലെപ്പല്ലുക-
ളെന്നെ വിട്ടൂ, ഞാൻ പോരില്ലാ."

എന്തൊരധൃഷ്യത,യെന്തു തേജസ്വിത-
യെന്തൊരലൌകികശക്തി?

സിംഹി വളർത്തുപശുവായി, കുട്ടനോ
സിംഹമായ് തന്നഗ്രഭൂവിൽ

ശാന്തി സഹിച്ചില്ലാ, വിശ്വപ്രഗത്ഭത
താന്തയായ് കേവലം തന്വി.

"മറ്റെന്തും നല്കിടാമോമനേ,"യെന്നവൾ
തെറ്റിച്ചു മാർഗ്ഗം കാര്യാർത്ഥം

"പിട്ടാണല്ലല്ലി"യക്കുട്ടിതപം മുന്നിട്ടു
ധൃഷ്ടതയാലേ സമ്മുഖം

വിട്ടില്ല സിംഹത്തെ,പ്പിൻതിരിഞ്ഞോമന
ചെറു ശങ്കിച്ചാലോചിച്ചൂ,

നെറ്റിയിൽ പാറുമളകത്തെപ്പന്തന്നാൽ
മുറുമണത്തുമ്മവെച്ചൂ,

ചിന്താകടിലഭ്രൂലീലാവിലാസമ-
ച്ചെന്താർവദനാള കുട്ടി;

ചിന്നും കനകകന്തളാരമ്യമാകുമ-
ങ്ങണ്ഡമധരാള പാറി;

എന്തോ കഥിക്കുവാൻ വെമ്പി, ചിറയാർന്ന
ചുണ്ടിൽ മൗനമുദ്രയേറി;

സന്ധ്യാരുണിമയിൽ ചന്ദ്രികയെന്നപോൽ
ബന്ധുരത്വം വിധം മാറി;

ചിന്നിച്ചിതറിന കാറിരുൾക്കുന്തള-
ത്തിന്നിടയ്ക്കീക്ഷിക്കും മേനി—

ശാരദാകാശമേ താഴ്ത്തീ, വടിവൊത്ത
ചാരുതയ്ക്കുണ്ടൊരു ഹാനി?

അന്യൂനരാഗപ്രവാഹത്തിലൊലിക്കുവോ-
രസ്ഥിതരമനഃപോതം

ചഞ്ചലമായ് ക്ഷണ,മാരോമലക്ഷമം
“വഞ്ചന”യെന്നാൻ സക്രോധം.

മാവിളന്നേകിയ “സർവ്വദമനാ”പ്യ
നീ, വ്യർത്ഥമാക്കില്ലെന്നോതി

ആജന്മവാസന,യെന്നാശ്വസിക്കയ-
ക്കോമന തോറ്റ മനസ്സാൽ

താനേ മറന്നങ്ങു നില്ക്കും പുമാനുടെ
ധ്യാനം നിലച്ചിതു പാടെ

നിർന്നിമേഷങ്ങളായീടെ,ത്തദക്ഷിക-
ളൊന്നുഴന്നു ധാത്രിക്കൂടെ

മുന്നാടി നോക്കുവാനാനവരംഗത്തി-
ലിന്ദുവും മന്നിലേക്കാഞ്ഞു.



9.

V

എന്തോതി നീ സഖി ചൊല്ലുകൊരിക്കൽക്കൂ-
ടെന്തായിടിലുമഞ്ജോമനോഗതി.

വൃദ്ധമെന്നാകിലുമിഷ്ടകാര്യാകൃതികൾ
ഇഷ്ടി ചേർത്തിടുമെന്നോതകില്ലേ?

“എന്നാര്യപുത്രനന്നാശ്രമപാന്തത്തിൽ,
പൊന്നോമൽ കണ്ടുപോയ് തന്നാളുന്നെ!!

എന്നെയി—ജ്ജീർണ്ണതപസ്വിനി—യെയുമ-
ധന്യനന്വേഷിപ്പി,തെന്തിതെല്ലാം?”

സ്വപ്നമാണെങ്കിലുണരാതിരിക്ക ഞാ-
നസ്സംഭ്രമമെങ്കിൽ ശമിക്കായ്ക്കണം.

ഇല്ലി,ല്ലരങ്ങിലഴലിലും ഭ്രാന്തിയി—
ച്ചെല്ലക്കിടാവുള്ള കാലമല്ലാ.

തപമിതായിടാം—സൽകാലകാര്യമി-
ന്നെന്തുതാൻ ശോഭനമായിക്കൂടാ?

നന്ദി ഞാനെന്നോതുമെൻതോഴി,യുൽക്കണ്ഠ-
യന്വേഷിച്ചീടും മുമ്പാടി ഇഷ്ടി.

ആ നവ്യോപഹാരമർപ്പിച്ചീടേണ്ടതു-
ണ്ടാ വനവാസികൾക്കെല്ലാമവൾ.

സൌരഭ്യവാഹിയാം കാററിൻഫലാശയെ
താരൊലുമാ ഹൃദയത്തിനുള്ളൂ.

* * * *

വിപ്രയോഗത്തിലും ദുസ്സഹം താൻ പുന-
ർദ്ദർശനജന്യമാമേതോ ഭാവം.

ദുസ്സഹമാമാ മിഴുട്ടിന മുമ്പുണ്ടാ-
മൽക്കണ്ണേ ദൃഷ്ടിയണച്ചീടാഞ്ഞിൽ.

ആരമ്യമാകില്ല,മെന്തു ഭാവത്തിനും
പാരമ്യമുള്ളലച്ചീടവൊന്നാം.

മറ്റൊരു ഭാഗത്തുടോട്ടിനാൾ ചിന്തയെ
മുറ്റും മനോഹരി, "ഞാൻ പിഴച്ചു,

എന്തിനെനിക്കിനിമേലാപ്പുറംപൂച്ചു
ചിന്തുന്ന ദുഃസ്വാദ്യാപക്വഫലം?

എന്തിനെനിക്കിനിമേലാ വിഷംതേക്കും
ചന്തം കലർന്ന സർപ്പപോതം?

അക്കല്ലിനിയും ശമിപ്പതേയുള്ളൂ, തീ
മെത്തും വിഷാഗ്നിയാറാറിയില്ലാ.

വീണ്ടുമാ ഹൃത്തും തകർക്കുന്ന ശൃംഖല
പൂണ്ടുവിഷമിച്ചീടേണമോ ഞാൻ?

ഇല്ല ചവിട്ടിയ കാൽ പിടിക്കില്ല ഞാൻ,
നല്ലൊരവമതിയിൽ സുഖിപ്പൂ.

പ്രേമപ്പകിട്ടേന്തി വന്നൊരക്കാമത്ത-
ക്കാമം ഞാനാരാധിച്ചുള്ളതെന്യേ

സാർവ്വഭൌമനു ഞാൻ ചെയ്ത തെറ്റെന്തൊന്നാ-
ണാവിധമന്നെന്നെ സന്ത്യജിപ്പാൻ.

കാർമ്മയത്തുൾ പിറകൊള്ളിച്ചു സാധ്വിയെ
പ്രേമക്ഷണനപ്പോളോടിയെത്തി.

“പുത്രനാണത്രെ ഞാനമ്മേ,‘യയാതി’കുളു
ദുഷ്യന്തനല്ല,ല്ല വന്നു നോക്കു,

ആണെങ്കിലെന്തിഷ്ടമാണെന്നി,ട്ടിങ്ങേവം
കേണന്തിയാകൊല്ല പോരൂ വേഗം.”

നിശ്ചലധ്യാനത്തെള്ളുസാതെ,യമ്മതൻ
വല്കലത്തുമ്പു വലിച്ചു കുട്ടൻ

തുള്ളിത്തുളുമ്പിവന്നെത്തിയ ഭാസ്വാനെ
കണ്ടു, കാല്യാംഗനയെന്നപോലെ

സർവ്വം മറന്നു തുടർന്നാൾ ശകുന്തള
സർവ്വദമനനെ മായപോലെ.

VI

ആത്മശുദ്ധി ശങ്കിക്കയില്ലാരെയു,മപ്പതിവ്രത
സ്വാത്മനാഥപദം കൂപ്പിയിടരെന്നിയെ

“ക്ഷമിക്കുകെ”ന്നല്പൂണ്ണയാ കുമ്പിടുയോരപ്രിയഹസ്തം
സമുത്സുകയാക്കി ലജ്ജിക്കിലും തനാടിയെ

“ആ മോതിര”മുഴറിനാൾ; സാനുശയം രാജനോതി,
“ധീവരന്റെ വലയിൽ പെട്ടിട്ടു കിട്ടവെ,

ഓമനേ, ഞാൻ പാപപരിഹാരത്തിന്നസാധ്യമായി-
ത്തീരുകിലെന്നോർത്തുഴന്നേൻ രാജ്യപ്രേമത്താൽ.”

ആ വാക്കിലുള്ളാശയം രോമാഞ്ചകഞ്ചുകിതയാക്കി-
പ്പാവനതയാമോമലാളെ,യെന്നിരിക്കിലും

സാവധാനമുരച്ചാൾ “മൽതപോവിഘ്നമാകെത്തീർന്നു
ചേവടിയിലർപ്പിക്കുന്നേനങ്ങേക്കുഞ്ഞിനെ

യഥാകാലം മുടിചൂടിച്ചവനെ,യങ്ങിഷ്ടപ്പെട്ടാ-
ലിതേ സ്ഥാനമന്ത്യാശ്രമോചിതമാണെന്നും.”

എന്തോ നിഗൂഢാർത്ഥം തേടുംപദത്തെയെന്നോണം രാജാ-
വന്തികസ്ഥപ്രിയാമുഖത്തുറ്റുനോക്കിനാൻ.

വ്യഥാസംശയങ്ങൾ പൂണ്ടു മിഥോമൗനം നില്ക്കും പിതാ-
ക്കളോടോടിയടുത്തിതസ്സർവ്വദമനൻ.

“അതെയതേ,” ചൊന്നാനവ“നമ്മേ, ഇതു,വോതിയെ
പിതാവാണിതെന്നതന്നെ”— വെമ്പിത്തുടർന്നാൻ (ന്റെ

"അമ്മയ്ക്കെന്തേ മൌഢ്യമിപ്പോൾ? വരൂ," പിടിച്ചുട-
നിർഭയമച്ഛനോടുണ്ണി വലിഞ്ഞടുത്തു. (ഉണ്ണി

അങ്ങിങ്ങിഴയറ്റുവീണ സൽപ്രേമശൃംഖലയെപ്പോൽ
കണ്ണിയായിനിന്നു യോജിപ്പിക്കെക്കണ്മണി.

ഗഗനവുമുഡുക്കളാൽ പുളകമിയന്നു, രാഗ-
വികാരമില്ലാതില്ലൊരു ജഡവസ്തുവും

"ശകുന്തളേ" സവാത്സല്യമൊരാഹ്വാനം കേട്ടക്ഷണം
വികലചേതസ്സാകിലുമവളുണർന്നു

'സതീവ്രത' മോർമ്മിപ്പിച്ചാ നിജകരങ്ങളും പൊക്കി
യതീശൻ "കല്യാണമസ്തു"വെന്നൊരാശിസ്സാൽ

"രാജർഷേ," തുടർന്നാൻ ഗുരു, "തപ്തകാഞ്ചനമെന്നോണം
രാജ്ഞിയും ശപ്തമായ് മുക്തികൊണ്ടൊരീപ്രേമം.

ഉണ്ണി, യോമൽഭരത, നീ നവ്യസമ്രാട് സ്ഥാപകനായ്
മന്നിൽ"—മുഴുമിച്ചില്ലാശി,സ്സുണ്ണി തടഞ്ഞാൻ

"ഗുരോ, പോവുകയായിതാ ഞങ്ങളിന്നെന്നച്ഛനോട-
മൊരുമിച്ചു, ഞാനെൻ രാജ്യം വാഴുമിന്നുതാൻ"

രാജോചിതപ്രൌഢിചേർന്നുജ്ജ്വലിത ബാലസിംഹ
കാനനാന്തമാ പ്രഭയിലാകെ മുഴുകി.

ആശിസ്സിനയത്തു കയ്യാലാരോമലെപ്പുണർന്നച്ഛ
വാത്സല്യലാളനമേകി നിന്ന നിമിഷം

സർവ്വസംത്യാഗിയാകുമാ മരീചിഗാർഹസ്ഥ്യസുഖ-
പ്രലോഭനം ഭയന്നോ ഏതേകാഗ്രമാക്കി?

പുഞ്ചിരികൊണ്ടു ദു-
ഷ്യന്തൻ, "ഭവതിയെ
വഞ്ചിച്ചതാരെന്ന-
റിയുമോ" ചോദ്യമായ്

വഞ്ചന ശങ്കിച്ചി-
ടറിനാൾ ശോഭന
വഞ്ചിച്ചതെന്നെ ഞാൻ
തന്നെ വിമൂഢയായ്

ആനന്ദമുഗ്ദ്ധത-
യിങ്കലും ദൈന്യമൊ-
ട്ടാനനകാന്തി ക-
ലർന്നുകണ്ടപ്പൊഴും

അക്ഷമം രാജാധി-
രാജനരച്ചു "നി-
ന്നക്ഷാന്തിതാനിതി-
ന്നാസ്പദമെങ്കിലും

തെറ്റെൻ്റെയാണെ,ന്നെ-
യോർത്തിരുന്നാധിയായ്
മിററത്തു വന്ന ദു-
ർവ്വാസസ്സിനൊത്തരോ

ധിക്കരിച്ചത്രെ നീ-
യോമലേ, ക്രുദ്ധനെ-
ന്നുൾക്കടചര്യനു-
മൂർഗ്ഗമമേകിടാ-

ശപ്തയായ്ത്തീർന്ന സ-
ഖിസ്ലായ് തപഃപ്രഭാ-
വത്തെ വരിച്ചു വ-
രപ്രാപ്തി നേടിയോർ

ഓമനത്താഴിമാ-
രന്നടയാളമാ-
യാ മോതിരത്തിന്റെ
സൂചനയേകിയോർ

അന്തമററാധി പി-
ടിച്ചു നിന്നാംഗ്രാന്തി
ചിന്തിച്ചതോ,താതി-
തന്നുമൈത്രചിതി.

വിസ്മരിച്ചോതിയി
ന്നാഗത''നികഥ
നിശ്ചലം നിന്നശ്രു-
വിപ്പൂം ശകുന്തള

ശകുന്തള

"എന്നിനി നിസ്വാർത്ഥ-

സ്നേഹമിയലുമ-

ച്ചങ്ങാതിമാരൊത്ത-

മരാവു കേലിൽ ഞാൻ?

അല്ലെങ്കിലാഗാമി-

വൈഭവം നേടുവാ-

നല്ലേ വെടിവത-

തീർത്ഥാശ്രിതങ്ങൾ നാം.

എന്നാലുമസ്തുതി,

ഭാവുകമായിയാവ്

വന്നാവൂ" തങ്കരം—

ഭക്ത്യാ മുകുളമായ്!

—•—

# പുതിയ പുസ്തകങ്ങൾ

| | | | |
|---|---|---|---|
| 1. ഏകലോകം (വെൻഡൽ വിൽക്കിയുടെ One World എന്ന പുസ്തകത്തിന്റെ മലയാളതർജ്ജമ) | 3 | 0 | 0 |
| 2. ഗാന്ധിയുടെ കൂടെ (ലൂയി ഫിഷർ) | 2 | 8 | 0 |
| 3. അനർഘനിമിഷം (വൈക്കം മുഹമ്മദ് ബഷീർ) | 1 | 4 | 0 |
| 4. ജന്മദിനം ,, | 1 | 8 | 0 |
| 5. കഥാബീജം ,, | 1 | 4 | 0 |
| 6. ബാല്യകാലസഖി ,, | 1 | 4 | 0 |
| 7. മണിമാളിക (എസ്. കെ. പൊറ്റെക്കാട്ട്) | 1 | 8 | 0 |
| 8. ചന്ദ്രകാന്തം | 1 | 0 | 0 |
| 9. കടാക്ഷം (ജോ. മുണ്ടശ്ശേരി) | 1 | 0 | 0 |
| 10. അന്തരീക്ഷം ,, | 1 | 4 | 0 |
| 11. കാവ്യപീഠിക ,, | 1 | 8 | 0 |
| 12. മാറ്റൊലി ,, | 1 | 0 | 0 |
| 13. മാനദണ്ഡം ,, | 1 | 4 | 0 |
| 14. നിഴലുകൾ (രാമകൃഷ്ണപിള്ള) | 1 | 4 | 0 |
| 15. നിഴലാട്ടം (കുട്ടികൃഷ്ണമാരാർ) | 1 | 4 | 0 |
| 16. വിചാരവിപ്ലവം (കുറ്റിപ്പുഴ) | 1 | 8 | 0 |
| 17. കള്ളുവഞ്ചി ([illegible]) | 1 | 8 | 0 |
| 18. മനുഷ്യപ്പുഴുക്കൾ (മാക്സിം ഗോർക്കി) | 1 | 8 | 0 |
| 19. റെയിൻബോ (1943-ലെ സ്റ്റാലിൻ സമ്മാനാർഹമായ നോവൽ) | 2 | 8 | 0 |
| 20. [illegible] | 1 | 8 | 0 |
| 21. ബാബിലോണിലെ രാജകുമാരി | 1 | 8 | 0 |
| 22 [illegible] | 1 | 0 | 0 |
| 23. മനുഷ്യൻ (കെ. ദാമോദരൻ) | 2 | 0 | 0 |
| 24. ഒരു സ്ത്രീയുടെ ജീവിതം (മൊപ്പസങ്ങ്) | 2 | 8 | 0 |
| 25. സ്ത്രീജന്മം (കെ. സരസ്വതിയമ്മ) | 1 | 8 | 0 |
| 26. പൊന്നുംകുടം ,, | 1 | 4 | 0 |
| 27. മൂടുപടത്തിൽ (ലളിതാംബിക അന്തർജ്ജനം) | 1 | 8 | 0 |
| 28. കൊച്ചനുജത്തി (കാരൂർ) | 1 | 4 | 0 |
| 29. 6 റഷ്യൻകഥകൾ (എൻ. പി. നാരായണൻനായർ) | 1 | 4 | 0 |
| 30. [illegible] ([illegible]) | 1 | 0 | 0 |

